

# ഡോ. ഹമീദ്ഖാൻ അറിയാൻ



## കത്തുകൾ

കലാകൗമുദിയുടെ 1116 ലക്കത്തിൽ താങ്കൾ എഴുതിയ "ഇന്ത്യയ്ക്കുമേൽ കൂട്ടമരണത്തിന്റെ കരിനിഴൽ" എന്ന ലേഖനമാണ് എന്നെ ഇതെഴുതാൻ പ്രേരിപ്പിച്ചത്. മനുഷ്യനെ സ്നേഹിക്കുന്ന, സമൂഹത്തെ സ്നേഹിക്കുന്ന, പ്രപഞ്ചത്തെ സ്നേഹിക്കുന്ന താങ്കളെപ്പോലുള്ളവർക്ക് എയ്ഡ്സ്പോലുള്ള മാരക വിപത്ത് പടിവാതിൽക്കൽ എത്തിനില്ക്കുമ്പോൾ കൈയുംകെട്ടി നില്ക്കാനാവില്ല. എന്നെപ്പോലുള്ളവരുടെകൂടി ദൗർബല്യമാണത്.

താങ്കൾ പറഞ്ഞല്ലോ, നമ്മുടെ രാജ്യത്തുള്ള ഉദ്യോഗസ്ഥർ അപ്രാപ്തരാണെന്ന്. ശുദ്ധ കള്ളം. അവർ മിടുക്കരാണ്. പ്രാപ്തരാണ്. ഒപ്പം സ്വാർത്ഥരുമാണ്. സ്വാർത്ഥലാഭക്കാര്യങ്ങളിൽ അവർ മിടുക്കു കൂടുതൽ പ്രകടിപ്പിക്കുന്നു. എന്തുചെയ്യാം. നമുക്കു ലജ്ജിക്കാം. അവരെ മാത്രം പറഞ്ഞാൽ മതിയോ? നമ്മുടെ രാഷ്ട്രീയ നേതൃത്വവും ഭരണസാരഥ്യം വഹിക്കുന്നവരും ഇക്കാര്യത്തിൽ ആത്മാർത്ഥത കാണിക്കുന്നുണ്ടെങ്കിൽ ഉദ്യോഗസ്ഥരും അതു കാണിക്കാൻ ബാദ്ധ്യസ്ഥരായിത്തീരുകയില്ലേ? കുത്തക കമ്പനികളുടെയും മുതലാളിമാരുടെയും പക്കൽനിന്നു ലക്ഷങ്ങൾ സംഭാവന വാങ്ങി തിരഞ്ഞെടുപ്പു പ്രചാരണത്തിനു വേണ്ടി ചെലവഴിച്ചു ജയിച്ചു വന്നു മന്ത്രിയാകുന്നവൻ ഉദ്യോഗസ്ഥന്മാരെക്കൊണ്ട് അഴിമതി നടത്തിച്ചു ചുരുങ്ങിയ കാലംകൊണ്ടു "സുഖരാമ"ന്മാരാകാനുള്ള മാർഗ്ഗങ്ങൾ നോക്കുമോ. അതോ പാവപ്പെട്ട ലോറി ഡ്രൈവർമാരുടെയും തെരുവുവേശ്യകളുടെയും ക്ഷേമം നോക്കുമോ? എന്തായാലും ഒരുകാര്യം ഉറപ്പ്. മന്ത്രിമാർക്കും പേഴ്സണൽ സ്റ്റാഫിൽപ്പെട്ടവർക്കും ഇക്കാര്യത്തിൽ അല്പമെങ്കിലും താത്പര്യമുണ്ടെങ്കിൽ അവരുടെ ഉദ്ദേശ്യത്തിന്റെ പതിരട്ടി നന്നായി നമ്മുടെ ഉദ്യോഗസ്ഥന്മാർ കാര്യം നടത്തിക്കൊടുക്കും. കാരണം മന്ത്രിയെ തൃപ്തിപ്പെടുത്തലാണ് മിക്ക ഉദ്യോഗസ്ഥരുടെയും ലക്ഷ്യം. സാമൂഹ്യബോധമുള്ള മന്ത്രിയെയും അവർ വേണ്ടവിധത്തിൽ തൃപ്തിപ്പെടുത്തും. ഇനി വ്യക്തിപരമായ ഒരു അനുഭവം പറയാം.

വി.എം. സുധീരൻ ആരോഗ്യവകുപ്പുമന്ത്രിയായിരുന്നപ്പോൾ ഞാൻ എയ്ഡ്സിനെതിരേ സംസ്ഥാനമൊട്ടുക്ക് കണ്ണുകെട്ടി മോട്ടോർ സൈക്കിൾ ഓടിച്ചും മാജിക് പ്രകടനം നടത്തിയും പ്രചാരണം സൃഷ്ടിച്ചു. ആരോഗ്യവകുപ്പുദ്യോഗസ്ഥർ പലേടത്തും ഇടഞ്ഞുനിന്നെങ്കിലും അന്നത്തെ ആരോഗ്യവകുപ്പ് ഡയറക്ടർ ഡോ. എസ്. മാധവൻനായരുടെ പ്രത്യേക താത്പര്യപ്രകാരം പരിപാടി ഒരുവിധം നന്നായി അവസാനിപ്പിക്കാൻ സാധിച്ചു.

പുതുമ നിറഞ്ഞ മറ്റു ചില പരിപാടികൾ എയ്ഡ്സിനെതിരേ ഈ വർഷം അവതരിപ്പിക്കുന്നതിനായി ആരോഗ്യവകുപ്പിനു സമർപ്പിച്ചു. ആദ്യം അവർക്കതു ലഭിച്ചില്ലത്രേ. പിന്നീട് അവർക്കതു ചർച്ചചെയ്യുവാനുള്ള സമയം കിട്ടിയില്ലപോലും. കമ്മിഷൻ ലഭിക്കുന്ന പരിപാടികളുണ്ടെങ്കിൽ അതേക്കുറിച്ചല്ലേ ആരും ചർച്ചചെയ്യൂ. ഇപ്പോഴത്തെ നമ്മുടെ ആരോഗ്യവകുപ്പുമന്ത്രിക്ക് ഈ വക കാര്യത്തിലൊന്നും താത്പര്യമില്ലാത്ത മനോഭാവവും. ബോധവത്ക്കരണരംഗത്തു പ്രവർത്തിക്കാൻ താത്പര്യമുള്ള ഒരു എളിയ സാമൂഹ്യ പ്രവർത്തകന്റെ അനുഭവമാണിത്.

ഉദ്യോഗസ്ഥരും മന്ത്രിമാരും സ്വമേധയാ ഒന്നും ചെയ്തില്ലെങ്കിലും ലോകബാങ്ക് അനുവദിക്കുന്ന ഇത്തരം ഫണ്ടുകൾ സന്നദ്ധ സംഘടനകൾക്കും സാമൂഹ്യപ്രവർത്തകർക്കും സഹായമായി നല്കിയാലെങ്കിലും മതിയായിരുന്നു.

**ആർ.കെ. മലയത്ത്**
മെജിഷ്യൻ, നിലമ്പൂർ.



## എം.പി. പോൾ സാഹിത്യമത്സരം

സാഹിതീസഖ്യം കലാലയവിദ്യാർത്ഥികൾക്കായി ഏർപ്പെടുത്തിയിട്ടുള്ള എം.പി. പോൾ സാഹിത്യസമ്മാനത്തിനുവേണ്ടി രചനകൾ ക്ഷണിക്കുന്നു.

ലേഖനം, ചെറുകഥ, കവിത എന്നിവയ്ക്ക് ഓരോന്നിനും 1000 ക. ഒന്നാം സമ്മാനവും 500 ക. രണ്ടാം സമ്മാനവും നല്കും. എം.പി. പോളിന്റെ 'നോവൽ സാഹിത്യം' എന്ന കൃതിയെ ആസ്പദമാക്കിയുള്ള പഠനമായിരിക്കണം ലേഖനം. പതിനഞ്ചു പേജിൽ കവിയരുത്. കഥയ്ക്കും കവിതയ്ക്കും വിഷയനിബന്ധനയില്ല. മുൻപു പ്രസിദ്ധീകരിച്ചവ ആയിരിക്കരുത്.

രചനകൾ 1997 മാർച്ച് 31-നുമുമ്പു ലഭിക്കത്തക്കവിധം സെക്രട്ടറി, സാഹിതീസഖ്യം, ജട്ടിറോഡ്, കോട്ടയം-686001 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്. രചനയോടൊപ്പം പഠിക്കുന്ന സ്ഥാപനത്തിലെ പ്രിൻസിപ്പാളിന്റെ സാക്ഷ്യപത്രവും ഉണ്ടായിരിക്കണം. എം.പി. പോളിന്റെ ജന്മദിനമായ മെയ് 1-ന് കോട്ടയത്തു ചേരുന്ന അനുസ്മരണസമ്മേളനത്തിൽ വിജയികൾക്കു സമ്മാനങ്ങൾ നല്കും.

**ഡി.സി. കിഴക്കേമുറി**
പ്രസിഡന്റ്, സാഹിതീസഖ്യം.

## 'മലയാളത്തിന്റെ ഭാവി'

'തിരുവിതാംകൂർ ഭാഷ പൊതുവേ കേരളത്തിൽ ഒരാധിപത്യം പുലർത്തുന്നു'- ഭരണപരമായിത്തന്നെ പ്രാദേശിക, ദേശീയ, ആഗോളതലത്തിൽ ഒരു lop-sided growth ആണുള്ളത്. കേരളത്തിലെ Malabar Service-വരെ.... ഭാഷ പരിശോധിച്ചാൽ ഉദാ: കണ്ണാടി, ഇച്ചിരി, കാളേജ് എന്നൊക്കെ തിരുവിതാംകൂറിൽ കാണാം. അനന്തപുരി ഗോപുരം പരിശോധിച്ചാൽ അറിയാം. അതു തമിഴ് സംസ്കാരം വിളിച്ചോതുന്നതാണെന്ന്. തനിമ ഇല്ലെന്നർത്ഥം. 'തള്ളയില്ലായ്മ' തന്നെ.... അങ്ങനെ ഒരു അവസ്ഥ ഇല്ല. പ്രസവത്തോടെ തള്ള മരിക്കാം എന്നൊരു കാര്യമേയുള്ളൂ. 'വേരുകളില്ലാത്തവരായിരിക്കുന്നു'..... ഇതും ഇല്ല..... കടപുഴങ്ങി വീണിരിക്കുന്നെന്നു മാത്രം. നാടൻ സായിപ്പന്മാരായി വിലസുന്നു.... പൊതുവേ പറഞ്ഞാൽ സായ്പിന്റെ Peg-ഉം Quarter-ഉം 'Bucking'.....ഉം മാത്രമേയുള്ളൂ. മറ്റൊന്നുമില്ലെന്നു സൂക്ഷ്മമായി പരിശോധിച്ചാൽ അറിയാം.

**ടി. ഗോപി**
തെക്കത്ത് തേങ്കുറുശ്ശി
പാലക്കാട്

1120





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**വളഞ്ഞുപുളഞ്ഞുള്ള വഴികൾ നമ്മൾ ഏറെക്കണ്ടിട്ടുണ്ട്. അത്തരം വഴികളിലൂടെ നടക്കുന്നവരെ നോക്കി 'അതാ വളഞ്ഞു പുളഞ്ഞുപോകുന്നു' എന്നു നമ്മൾ പറഞ്ഞെന്നു വരും.** എന്നാൽ സംഭാഷണത്തിൽ ഈ കുടിലഗതി സ്വീകരിച്ചവരെ വായനക്കാർ വിരളമായേ കണ്ടിരിക്കാനിടയുള്ളൂ. എനിക്ക് ആ രീതിയിൽ സംസാരിക്കുന്ന ഒരു പ്രൊഫെസറെ നേരിട്ടറിയാം. വർഷങ്ങൾക്കു മുൻപു വിഷം കലർന്ന പഞ്ചാര കഴിച്ച് അനവധിയാളുകൾ നമ്മുടെ നാട്ടിൽ മരിച്ചല്ലോ. മരണമേറെയുണ്ടായ ഒരു ദിനത്തിൽ ഞാൻ പതിവുപോലെ കോളേജിൽ ചെന്നപ്പോൾ ഭാഗ്യക്കേടുകൊണ്ട് ചെന്നുനിന്നത് ആ പ്രൊഫെസറുടെ മുൻപിലാണ്. എന്തെങ്കിലും അദ്ദേഹത്തോടു പറഞ്ഞിട്ടു വേണമല്ലോ രക്ഷപ്പെടാൻ. അതുകൊണ്ടു ഞാൻ ചോദിച്ചു:- "സാർ പത്രത്തിൽ കണ്ടില്ലേ ദ്രാവകരൂപത്തിലുള്ള എന്തോ ഡിസ്ഇൻഫെക്ടന്റോ ഇൻസെക്റ്റിസൈഡോ വീണ പഞ്ചാര കഴിച്ച് ഏറെയാളുകൾ മരിച്ചെന്ന വാർത്ത?" ബലിമൃഗത്തെ കിട്ടിപ്പോയിയെന്ന സന്തോഷത്തോടെ പ്രൊഫെസർ സംസാരം തുടങ്ങി. "ഓ പഞ്ചാര. ഷുഗർ. ഷുഗർ കെയ്നിൽനിന്നല്ലേ ഷുഗർ എടുക്കുന്നത്? Saccharum Officinorum എന്നല്ലേ അതിന്റെ ലാറ്റിൻ പേര്? ഷുഗർ $C_{12}H_{22}O_{11}$ അല്ലേ? Am I right? ഷുഗർ. മന്നം ഷുഗർ മിൽസ്. ആരാണ് ഈ മന്നം? നിങ്ങൾ നായന്മാരുടെ നേതാവാണോ? നായന്മാർ എന്നു പറഞ്ഞാൽ? നായർപ്പട്ടാളം മുൻപ് ഉണ്ടായിരുന്നല്ലോ. ആ പട്ടാളത്തിന്റെ മേധാവി ഇംഗ്ളീഷുകാരനായിരുന്നു. ഇംഗ്ളീഷുകാരനെന്നുപറഞ്ഞാൽ ഇംഗ്ളണ്ടിലുള്ളവൻ. ഗ്രേയ്റ്റ് ബ്രിട്ടന്റെ ഭാഗമായ ദ്വീപാണ് ഇംഗ്ളണ്ട്. ദ്വീപോ? നാലു ഭാഗവും ജലത്താൽ ചുറ്റപ്പെട്ട സ്ഥലം ദ്വീപ്......" ഇത്രത്തോളമായപ്പോൾ ഞാൻ പറഞ്ഞു:- "സാർ ക്ളാസ്സുണ്ട്. പോകട്ടെ പിന്നെക്കാണാം. പഞ്ചാരയിൽ തുടങ്ങി വളഞ്ഞും പുളഞ്ഞും പ്രൊഫെസർ ദ്വീപ് എന്നാൽ എന്ത് എന്നതിൽ ചെന്നുനിന്നു. കൂടുതൽ സമയം ഞാൻ അദ്ദേഹത്തിന്റെ മുൻപിൽ നിന്നെങ്കിൽ എന്തെല്ലാം വിഷയങ്ങളിലേക്ക് അദ്ദേഹം മരഞ്ചാട്ടം നടത്തുമായിരുന്നു. കുറച്ചുകാലം മുൻപു ശിവഗിരിയിലെ ഒരു സാഹിത്യ സമ്മേളനം കഴിഞ്ഞ് ഞാൻ പ്ളാറ്റ് ഫോമിൽനിന്നു താഴത്തേക്കിറങ്ങിയപ്പോൾ ശ്രോതാക്കളിൽ ഒരാളായ അദ്ദേഹം എന്റെ അടുത്തേക്കു നടന്നുവരുന്നതു കണ്ടു. ഞാൻ ഉടനെ വേറൊരു പ്രഭാഷകനായിരുന്ന എം.കെ. മേനോന്റെ (വിലാസിനി) കൈ പിടിച്ചു വലിച്ചുകൊണ്ടു സ്വാമിമാർ ഇരിക്കുന്ന സ്ഥലത്തേക്കു വേഗത്തിൽ നടന്നുകളഞ്ഞു. അങ്ങനെ പോകാതെ അവിടെത്തന്നെ നിന്നിരുന്നെങ്കിൽ പ്രൊഫെസർ എന്റെ എല്ലുകൾ അവശേഷിക്കുന്നതുവരെ എന്റെ മാംസം കടിച്ചുചീന്തുകയും ചോര കുടിക്കുകയും ചെയ്യുമായിരുന്നു.

പ്രൊഫെസറുടെ ഈ സിഗ്സാഗിങ് (വളഞ്ഞുപുളഞ്ഞുള്ള പോക്ക്) നമ്മുടെ ചില നിരൂപകരുടെയും രീതിയാണ്. അവർ റിയലിസത്തെക്കുറിച്ചാവും പറഞ്ഞുതുടങ്ങുക. പൊടുന്നനെ സ്ട്രക്ചറലിസത്തിലേക്കു ചാടും. അവിടെനിന്നു പോസ്റ്റ് മോഡേണിസത്തിലേക്കായിരിക്കും ചാട്ടം. അങ്ങനെ ചാടിച്ചാടി സാഹിത്യത്തോടോ റിയലിസത്തോടോ ഒരു ബന്ധവുമില്ലാത്ത വിഷയത്തിൽ ചെന്നുനില്ക്കുകയും ചെയ്യും. നവീന നിരൂപണം വായനക്കാർക്കു മനസ്സിലാകാത്തതിന്റെ പ്രധാന കാരണം ഇതുതന്നെയാണ്. നെപ്പോളിയനോടു ജോലി വേണമെന്ന് ആരെങ്കിലും അപേക്ഷിച്ചാൽ അദ്ദേഹം പരീക്ഷ ജയിച്ചതും മറ്റുമല്ല നോക്കിയിരുന്നത്. അപേക്ഷിക്കുന്നവന് ഇഷ്ടമുള്ള ഏതെങ്കിലും വിഷയത്തെക്കുറിച്ച് ഒരുപുറം എഴുതിക്കൊണ്ടുവരാൻ അയാളോട് അദ്ദേഹം പറയും. ചിന്തകൾക്കു തമ്മിൽത്തമ്മിൽ ബന്ധമുണ്ടെങ്കിൽ, പറയാനുള്ളതു സ്പഷ്ടമായി പറഞ്ഞിട്ടുണ്ടെങ്കിൽ ചക്രവർത്തി അയാൾക്കു ജോലികൊടുക്കും. പി.എച്ച്.ഡിയും ഡി ലിറ്റും ആയിരുന്നില്ല യോഗ്യതയുടെ മാനദണ്ഡങ്ങൾ നെപ്പോളിയന്. വിറ്റ്ഗൻഷ്ടൈൻ ഫിലോസഫി പഠിക്കാൻ റസ്സലിനെ സമീപിച്ചപ്പോൾ റസ്സൽ പറഞ്ഞു: "നിങ്ങൾ ഒരുപുറത്തിൽ അധികമാകാതെ എന്തെങ്കിലും എഴുതിക്കൊണ്ടു വരു" എന്ന്. തത്ത്വചിന്തയെക്കുറിച്ചു വിറ്റ്ഗൻഷ്ടൈൻ എഴുതിയ ഹ്രസ്വപ്രബന്ധം റസ്സലിനെ ആഹ്ളാദിപ്പിച്ചു. "നിങ്ങളുടെ സ്നേഹിതൻ ആരെന്നു പറയൂ. നിങ്ങൾ ആരാണെന്നു ഞാൻ പറയാം". "നിങ്ങൾ വായിക്കുന്ന പുസ്തകം ഏതെന്ന് എന്നോടു പറയൂ. നിങ്ങൾ ആരാണെന്നു ഞാൻ പറയാം". "നിങ്ങളുടെ വീട് ഏതു തരത്തിലാണെന്ന് എന്നോടു പറയൂ. നിങ്ങൾ ആരെന്നു

വിറ്റ്ഗൻഷ്ടൈൻ ഫിലോസഫി പഠിക്കാൻ റസ്സലിനെ സമീപിച്ചപ്പോൾ റസ്സൽ പറഞ്ഞു: "നിങ്ങൾ ഒരുപുറത്തിൽ അധികമാകാതെ എന്തെങ്കിലും എഴുതിക്കൊണ്ടു വരു" എന്ന്. തത്ത്വചിന്തയെക്കുറിച്ചു വിറ്റ്ഗൻഷ്ടൈൻ എഴുതിയ ഹ്രസ്വപ്രബന്ധം റസ്സലിനെ ആഹ്ളാദിപ്പിച്ചു. "നിങ്ങളുടെ സ്നേഹിതൻ ആരെന്നു പറയൂ. നിങ്ങൾ ആരാണെന്നു ഞാൻ പറയാം". "നിങ്ങൾ വായിക്കുന്ന പുസ്തകം ഏതെന്ന് എന്നോടു പറയൂ. നിങ്ങൾ ആരാണെന്നു ഞാൻ പറയാം"

ഞാൻ പറയാം" എന്നൊക്കെയാണ് ചൊല്ലുകൾ. നിങ്ങൾ നിരൂപണപ്രബന്ധമെഴുതുമ്പോൾ സിഗ്സാഗിങ് നടത്തുന്നുണ്ടോ? എങ്കിൽ നിങ്ങൾക്കു സ്പഷ്ടമായ ചിന്തകളില്ല. നിരൂപകൻ എന്ന പേരിനു നിങ്ങൾക്ക് അർഹതയുമില്ല. മുൻപ് എം.കെ. മേനോനുണ്ടായിരുന്നു എന്നെ രക്ഷിക്കാൻ. ഇന്ന് ആരുമില്ല. അതുകൊണ്ട് ആ പ്രഫെസറെപ്പോലെയുള്ള നിരൂപകന്മാരുടെ മുൻപിൽ ഞാൻ മരിക്കാൻ തയ്യാറായി നില്ക്കുന്നു.

## ചോദ്യം, ഉത്തരം

"നിങ്ങളുടെ കോളം ഇങ്ങനെ ഉപരിപ്ലവമാകുന്നത് എന്തുകൊണ്ട്? ആഴത്തിൽ ചിന്തിക്കാൻ നിങ്ങൾക്കു കഴിയുന്നില്ല എന്നതല്ലേ അതിനു കാരണം?"

**"ജനസമ്മതിക്കുവേണ്ടിയുള്ള രചനയാണിത്. അതുകൊണ്ടു ബഹിർഭാഗസ്ഥത വരും. ഗഹനമായി എഴുതാൻ എനിക്കു കഴിവുണ്ട് എന്നു പറയുകയല്ല ഞാൻ. പരിമിതശക്തി മാത്രമുള്ള ആളാണു ഞാൻ. അതിനാലും കോളത്തിനു ബഹിർഭാഗസ്ഥ സ്വഭാവം വരും. പിന്നെ നിങ്ങളും കൂട്ടുകാരും ഗഹനതയുള്ളവരായി എടുത്തു കാണിക്കുന്ന സാഹിത്യകാരന്മാരിൽ 99 ശതമാനവും മിഥ്യാ ഗഹനതയുള്ളവരാണ്. ശത്രുക്കളുടെ സംഖ്യ കൂട്ടാൻ മടിച്ചു ഞാൻ പേരുകൾ പറയുന്നില്ല. എന്റെ നോട്ടത്തിൽ ഒസ്കർ വൈൽഡ് ബഹിർഭാഗസ്ഥതയുള്ള രചയിതാവാണ്. A mask tells us more than a face എന്ന വൈൽഡിന്റെ പ്രസ്താവം നോക്കുക. കണ്ടാലുടനെ അല്ലെങ്കിൽ കേട്ടാലുടനെ പ്രൗഢമായ പ്രസ്താവമെന്നു തോന്നും. പക്ഷേ ഏതു തിരുമണ്ടനും ഇതുപോലെയൊക്കെ പറയാനാവും പ്രത്യക്ഷസത്യത്തിലൂടെ കടന്നുചെന്ന് പരോക്ഷസത്യത്തിന്റെ തലത്തിലെത്തി അവിടെയുള്ള മുത്തുകൾ വാരിക്കൊണ്ടു മുകളിൽ വരുന്നവനാണ് പ്രൗഢചിന്തകൻ. ഖലീൽ ജിബ്രാൻ അങ്ങനെയൊരു കവിയും ചിന്തകനുമാണ്."**

"അദ്ഭുതാവഹം എന്നു വിശേഷിപ്പിക്കാവുന്ന ഒരു നോവലിന്റെ പേര് അറിയാൻ എനിക്ക് ആഗ്രഹമുണ്ട്."

**"പ്രൂസ്തിന്റെ 'Remembrance of Things Past' എന്ന നോവൽ വിസ്മയജനകമാണ്. അതു ജീവിതകാലമത്രയും വായിച്ചുകൊണ്ടിരിക്കാം. വേറൊരു നോവൽ വായിക്കേണ്ടതുമില്ല."**

"കേരളത്തിലെ നിരൂപകർ എന്തുചെയ്യുന്നു?"

**"അപ്രഗല്ഭന്മാരെ പ്രഗല്ഭന്മാരായി ബഹുജനത്തിന്റെ മുൻപിൽ കൊണ്ടുവരുന്നു."**

"ഇവിടെ [ഡൽഹിയിൽ] ധാരാളം കാർബോളിക് സോപ്പ് കിട്ടും. ഒരു സോപ്പ് അയച്ചുതരട്ടോ നിങ്ങൾക്കു തേച്ചുകുളിക്കാൻ?"

"ഞാൻ ഡെറ്റോൾ സോപ്പ് തേച്ചു കുളിച്ചു പാപങ്ങൾ കഴുകിക്കളയുന്നുണ്ട് ദിവസവും. നിങ്ങൾ **ഒരു ടൺ കാർബോലിക് സോപ്പുകൊണ്ട് ദില്ലിയിലെ രാഷ്ട്രീയ പ്രവർത്തകരെ തേച്ചുകുളിപ്പിക്കൂ. എന്നാലും അവരുടെ നാറ്റം പോവുകയില്ല."**

"കള്ളം പറയുന്നത് എപ്പോഴെങ്കിലും ഉത്കൃഷ്ടമാവുമോ?"



പ്രൂസ്ത്

**"കളിയിൽ, പ്രാണരക്ഷയ്ക്ക്, ബ്രാഹ്മണഹിതത്തിന്, വേളിക്ക്, വൃത്തിരക്ഷയ്ക്ക് ഇവയ്ക്കെല്ലാം കള്ളം പറയാമെന്നു ബ്രാഹ്മണാധിപത്യം നിലവിലിരുന്ന കാലത്തെ ചൊല്ല്. വിലകൂടിയ പുസ്തകം സ്വന്തമാക്കാൻവേണ്ടി 'അതൊന്നു വായിക്കാൻ തരാമോ?' എന്നു ചോദിക്കുന്നവനോട് 'അയ്യോ വേറൊരാൾ കൊണ്ടുപോയല്ലോ അത്' എന്നു കള്ളം പറയുന്നത് അത്യുത്തമമാണ്."**

"സ്ത്രീ പുരുഷനാകുമോ? പുരുഷൻ സ്ത്രീയാകുമോ?"

**"ചില വലിയ ഉദ്യോഗസ്ഥകൾ പുരുഷന്മാരായി വിലസുന്നു. ഓഫീസ് വിറപ്പിക്കുന്ന ഉദ്യോഗസ്ഥപും ഗവന്മാർ വീട്ടിൽച്ചെന്നാൽ സ്ത്രീകളായി മാറും. ഏതിലും exceptions ഉണ്ടല്ലോ. അത് ഇവിടെയും കാണും. ശ്രീമതി നളിനി നെറ്റോ സമുന്നതയായ ഉദ്യോഗസ്ഥയാണ്. അതേസമയം അവർ നൂറിനു നൂറും സ്ത്രീയാണ്. ശാലീനതയുള്ള സ്ത്രീരത്നം."**

"എന്റെ വീട്ടിൽ ഇൻഡ്യൻ ഇങ്കുകൊണ്ട് എഴുതിവയ്ക്കാൻ ഒരു വാചകം പറഞ്ഞുതരൂ."

" **'ഗാന്ധിജിയെ ജനിപ്പിച്ച ഭാരതത്തിൽ ഇന്നു കായങ്കുളം കൊച്ചുണ്ണിമാർ'** " [എന്റെ വാക്യത്തിനു ശക്തിപോരാ. കാരണം ഇന്നത്തെ കള്ളന്മാരോടു തട്ടിച്ചുനോക്കുമ്പോൾ കായങ്കുളം കൊച്ചുണ്ണി പെർഫെക്റ്റ് ജന്റിൽമാൻ ആയിരുന്നു എന്നതാണ്.]

## ഗൗതമൻ

ഇരുട്ടിന്റെ സന്തതി എന്ന് അയാളെ വിശേഷിപ്പിച്ചാൽ അതൊരു mild expression മാത്രമേ ആകൂ. കണ്ടാൽ പേടിയാകും കാണുന്നവന്. ആരോ ആസിഡ് കോരി

"അദ്ഭുതാവഹം എന്നു വിശേഷിപ്പിക്കാവുന്ന ഒരു നോവലിന്റെ പേര് അറിയാൻ എനിക്ക് ആഗ്രഹമുണ്ട്."

**"പ്രൂസ്തിന്റെ 'Remembrance of Things Past' എന്ന നോവൽ വിസ്മയജനകമാണ്. അതു ജീവിതകാലമത്രയും വായിച്ചുകൊണ്ടിരിക്കാം. വേറൊരു നോവൽ വായിക്കേണ്ടതുമില്ല."**

മുഖത്തൊഴിച്ചതിന്റെ ഫലമായി വല്ലാതെ പൊള്ളിക്കയറുകയും പിന്നീടു ഡോക്ടർമാരുടെ അശ്രാന്തപരിശ്രമത്തിന്റെ ഫലമായി ഉണങ്ങിക്കിട്ടുകയും ചെയ്തതുപോലുള്ള മുഖം. ഉണ്ടക്കണ്ണുകൾ. ഡ്രാക്ക്യുല (Dracula) എന്ന് അയാളെ വിളിച്ചാൽ ആ പ്രഭുരക്തരക്ഷസ്സിന് അപമാനമാകും. ഡ്രാക്ക്യുല എന്ന കൃതിയെഴുതിയ ബ്രാം സ്റ്റോക്കറുടെ തൂലിക എന്റെ കൈയിലില്ലാത്തതുകൊണ്ട് അയാളെ ചിത്രീകരിക്കാനാവാതെ ഞാൻ പിന്മാറുന്നു. അയാളുടെ ഭാര്യ അതിസുന്ദരിയായിരുന്നു. എന്നും രാത്രി കുടികഴിഞ്ഞുവന്ന് അയാൾ ആ സാധുസ്ത്രീയെ മർദ്ദിക്കും. അവരുടെ തലയിലിടിക്കുക എന്നതായിരുന്നു അയാളുടെ പ്രധാനപ്പെട്ട 'പരിപാടി'. ഒരുദിവസം ഭീകരമായ നിലവിളികേട്ട് ഞാൻ ചെന്നു നോക്കിയപ്പോൾ ആ സ്ത്രീ കിടന്നു പിടയ്ക്കുന്നതു കണ്ടു. അവരുടെദയനീയമായ നിലവിളി എന്റെ കാതുകളെ പിളർന്നു. എന്താണ് അയാൾ ചെയ്തതെന്നോ? തിളച്ചുമറിയുന്ന സാമ്പാർ കൽച്ചട്ടിയോടെയെടുത്ത് അവരുടെ തലയിലൂടെ ഒഴിച്ചുകൊടുത്തു ആ രാക്ഷസൻ. ഇങ്ങനെ പ്രതിദിനം ആ സ്ത്രീ പീഡിപ്പിക്കപ്പെട്ടു. ഒടുവിൽ ഭ്രാന്ത് വന്നു മരിച്ചുപോകുകയും ചെയ്തു. സദ്ഗുണസമ്പന്നയായ ആ സ്ത്രീയുടെ ഈ ഹൃദയഭേദകമായ അന്ത്യമാണോ വായനക്കാരേ നിങ്ങളെ വേദനിപ്പിക്കുന്നത്? അതോ വിജനസ്ഥലത്തുവച്ച് ആറേഴുപേരാൽ ബലാത്സംഗം ചെയ്യപ്പെടുന്ന തരുണിയുടെ അന്ത്യമോ? ധർഷണം ചെയ്യപ്പെടുന്ന യുവതിയോടു നമുക്കു സഹതാപം. അവളെ ബലാത്സംഗം ചെയ്ത ക്രൂരന്മാരോടു നമുക്കു കോപം. പക്ഷേ പ്രതിദിനം തലയ്ക്കടിയേറ്റു ഭ്രാന്തിയായി മാറിയ, ചൂടു സാമ്പാർ വീണു കണ്ണുകൾ നഷ്ടപ്പെട്ടുപോയ തരുണിയോടാണ് നമുക്കു സഹതാപാധിക്യം. തെരുവുകളിലും ഹോട്ടലുകളിലും നടക്കുന്ന സ്ത്രീപീഡനങ്ങളെക്കാൾ ഭീകരങ്ങളാണ് വീടുകൾക്കകത്തു നടക്കുന്ന സ്ത്രീപീഡനങ്ങൾ. ആദ്യം പറഞ്ഞത് പത്രങ്ങളിൽ വാർത്തയായി വരും. രണ്ടാമതു പറഞ്ഞത് ആരും അറിയുന്നില്ല. പ്രശസ്തയായ എഴുത്തുകാരി ആലിസ് വോക്കറുടെ 'കളർ പർപൽ' എന്ന നോവലിൽ അമ്മയുടെ ഭർത്താവിനാൽ ബലാത്സംഗം ചെയ്യപ്പെടുന്ന ഒരു പാവപ്പെട്ട പെണ്ണിന്റെ ശോകാത്മക ചിത്രം കാണാം. മേയ ആഞ്ചലോ



വിലാസിനി

"കേരളത്തിലെ നിരൂപകർ എന്തുചെയ്യുന്നു?"

**"അപ്രഗല്ഭന്മാരെ പ്രഗല്ഭന്മാരായി ബഹുജനത്തിന്റെ മുൻപിൽ കൊണ്ടുവരുന്നു."**

എന്ന മഹായശസ്കയായ സാഹിത്യകാരിയുടെ ... കഥയിൽ അമ്മയുടെ ബോയ്ഫ്രൻഡ് അവരെ ധർഷണം ചെയ്തതിന്റെ വിവരണമുണ്ട്. അതോടെ മേയ വളരെക്കാലം മൂകയായിപ്പോയി. എല്ലാം ഭവനങ്ങൾക്കകത്തു നടക്കുന്ന നൃശംസതകൾ. ശ്രീ. ഗൗതമൻ മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'നവവത്സരാശംസകൾ' എന്ന നല്ല കഥയിൽ ഒരു ബാലികയെ അവളുടെ കൂടെപ്പാടിക്കുന്നവർ ബലാത്കാരവേഴ്ച നടത്തി മരണത്തോട് അടുപ്പിക്കുന്ന ഭയജനകമായ ചിത്രമുണ്ട്. കഥ പറയുന്ന ആൾ അതു കണ്ടു. അതു പുറത്താക്കിയാൽ അയാളുടെ മകൾക്കും അതേ ഗതി വരുമെന്നു ക്രൂരന്മാർ മുന്നറിയിപ്പു നല്കുന്നു. നമ്മുടെ സമകാലിക ജീവിതത്തിന്റെ ദൗഷ്ട്യത്തിന്റെ പരിച്ഛേദമാണ് ഇക്കഥ. ഗൗതമനു ഹ്രസ്വമായി എഴുതാൻവയ്യ. ഇപ്പോഴുള്ള ദീർഘത ഒഴിവാക്കിയിരുന്നെങ്കിൽ ഇക്കഥ വായനക്കാരോടു നേരിട്ടു സംസാരിക്കുമായിരുന്നു.

## "ബാഡ് റെയ്സ്റ്റ്"

"പരിക്ഷീണവും ഹൃദയസ്പൃക്കുമായ ആ ദീനരോദനം അങ്ങു കാറ്റിൽ ലയിച്ചു. വീണ്ടും അലകളുടെ ഒടുങ്ങാത്ത ശബ്ദം. ആരും പിന്നീടു തിരിഞ്ഞുനോക്കിയില്ല. ആ നിലയ്ക്കു പട്ടി വള്ളം മറയുംവരെ നിന്നു. ലോകത്തോടന്ത്യയാത്ര പറയുംപോലെ. മുറുമുറുത്തുകൊണ്ട് അതു പുരപ്പുറത്തു കയറി. ഇനി ഒരിക്കലും മനുഷ്യനെ സ്നേഹിക്കുകയില്ല എന്ന് അതു പറയുകയാവാം."

(തകഴിയുടെ ഒരു കഥയിൽനിന്ന്)

" 'എന്നാൽ ചെല്ലൂ.' എന്നു പറഞ്ഞ് അവൾ മുറ്റത്തേക്കിറങ്ങി. അയാൾ അടുത്ത വീട്ടിലേക്കു നടന്നു. അയാളുടെ ഹൃദയത്തിൽ, വീണക്കമ്പി മീട്ടിയാലുണ്ടാകുന്ന നാദം പ്രതിദ്ധ്വനിച്ചുകൊണ്ടിരുന്നു."

(കാരൂർ നീലകണ്ഠപ്പിള്ളയുടെ
ഒരു കഥയിൽനിന്ന്)

"അതു മൂളിക്കൊണ്ടു ചുരമിറങ്ങുമ്പോൾ ചുറ്റും നോക്കി. മനോഹരങ്ങളായ കുന്നുകൾ. ഭൂമിയിലേക്കു താഴ്ന്നുനില്ക്കുന്ന നീലാകാശം. അവ്യക്തസുന്ദരമായ കോടമഞ്ഞ്. മാദകഗന്ധം പരത്തുന്ന യൂക്കാലിപ്റ്റസ് മരങ്ങൾ. വിഷം കുറഞ്ഞ മനോഹരങ്ങളായ ഇഴജീവികളും."

(ഉറൂബിന്റെ ഒരു കഥയിൽനിന്ന്)

ഇനി ശ്രീ. എൻ. മോഹനൻ ഭാഷാപോഷിണിയിൽ എഴുതിയ "നുണയുടെ ക്ഷണികതകൾ തേടി" എന്ന കഥയിൽനിന്ന് ഒരു ഭാഗം:-

"നാനാരൂപമേദുരമായ മേഘനിരകളുടെ അനന്തവിസ്തൃതിയിൽനിന്ന്, കാണാപ്പറവകളുടെ ചിറകടിയൊച്ച ഉയർന്നു. ആകാശനീലിമയുടെ അഗാധതകളിൽനിന്ന് അശരീരി പൊങ്ങി."

ആദ്യത്തെ മൂന്നുദാഹരണങ്ങളിലും ആവശ്യകതയിൽക്കവിഞ്ഞ് ഒരു വാക്കില്ല. വേണ്ടാത്ത ഭാഗങ്ങൾ ചെത്തിക്കളഞ്ഞ് മാർബിൾക്കഷണത്തിന്റെ അകത്തിരിക്കുന്ന സുന്ദരിക്കു രൂപം നല്കാൻ ശ്രമിക്കുന്നുവെന്നു പണ്ട് ഒരു കലാകാരൻ പറഞ്ഞില്ലേ? അതുപോലെ മൂന്നു കഥാകാരന്മാരും ആവശ്യകതയില്ലാത്ത ഭാഗങ്ങൾ അടർത്തി

ളഞ്ഞ് സാരാംശം എടുത്തു കാണിക്കുകയാണ്. മോഹനനാകട്ടെ കിട്ടിയ വലിയ മാർബിൾക്കഷണത്തിൽ പിന്നെയും പിന്നെയും വെണ്ണക്കല്ലിൻ കഷണങ്ങൾ ഒട്ടിച്ചുവയ്ക്കുകയാണ്. ഫലം? സാരാംശം കാണുന്നില്ല. "അനാവൃതസ്നേഹത്തിന്റെ സുഗന്ധപരാഗങ്ങളുണ്ടായിരുന്നു. ആ പരാഗപൂരം അവളുടെ അർബുദവന്ധ്യതകളിൽ ഉർവരതയുടെ ഉൺമയായി വീണ്, വിത്തായി, മുളയായി, തളിരായി, രോമാഞ്ചമായി പടർന്നു കയറുന്നതുപോലെ." വികാരശൂന്യങ്ങളായ ഇത്തരം വാക്കുകളുടെ സങ്കലനം പൈങ്കിളിക്കഥകളിലേ കാണൂ. കൃതഹസ്തനായ. പ്രതിഭാശാലിയായ ഒരെഴുത്തുകാരനും ഇതുപോലെ എഴുതുകില്ല.

സ്തനാർബുദം വന്നു ചെറുപ്പത്തിൽത്തന്നെ അന്തരിച്ചുപോയ ഒരു നല്ല കഥാകാരിയെ മനസ്സിൽ വച്ചുകൊണ്ടു മോഹനൻ എഴുതിയ ഇക്കഥ സെന്റിമെന്റലിസത്തിന്-അതിഭാവുകത്വത്തിന്-നിദർശകമാണ്. പ്രസവത്തിന് ആശുപത്രിയിലെത്തിയ ചേച്ചിയെ ശുശ്രൂഷിക്കാൻ അർബുദത്താൽ ഒരു സ്തനം നഷ്ടപ്പെട്ട അനുജത്തി എത്തുന്നു. സുന്ദരനെങ്കിലും അത്രയ്ക്ക് ആദരണീയമല്ലാത്ത സ്വഭാവമുള്ള ഒരു ചെറുപ്പക്കാരൻ ഡോക്ടറോട് അവൾക്കു രതിഭാവം. അഹങ്കാരജന്യങ്ങളായ വാക്കുകൾകൊണ്ട് അവൾ അതു മറയ്ക്കുന്നു. അബോധാത്മകമായ പ്രേരണയാൽ അയാളുടെ മുൻപിൽ അവൾ എത്തുന്നു. പിന്മാറുന്നു. രണ്ടാമത്തെ സ്തനവും ഛേദിച്ചുകളയേണ്ടതായി വന്നപ്പോൾ അവൾ ധീരതയോടെ മരണത്തിന് അഭിമുഖീഭവിച്ചു നില്ക്കുന്നു. അവളുടെ ചേച്ചി പ്രസവിച്ചു. ഒരു ജീവൻ പൊലിയാൻ പോകുമ്പോൾ മറ്റൊരു ജീവൻ അങ്കുരാവസ്ഥയിൽ ആവിർഭവിക്കുന്നു.സർവസാധാരണത്വത്തിൽക്കവിഞ്ഞു മറ്റൊന്നുമല്ലാത്ത ഈ വിഷയത്തെ അദ്ദേഹം വാചാലത കലർത്തി, വക്രഗതി അവലംബിച്ച് ആവിഷ്കരിക്കുന്നു. ഡോക്ടറും അർബുദരോഗിണിയും തമ്മിലുള്ള സംഭാഷണങ്ങൾപോലും കൃത്രിമങ്ങളാണ്. കലയുടെ സ്ഫടികതുല്യമായ ജലം അനുവാചകനു കാണിച്ചുകൊടുക്കുകയാണ് കലാകാരന്റെ കൃത്യം. അതിനു പകരം മോഹനൻ ജലാശയത്തിൽ ചാടിയിറങ്ങി അതു കലക്കുകയും അടിത്തട്ടിലെ ചെളി മുകളിലേക്ക് ഉയർത്തുകയും ചെയ്യുന്നു. അർബുദമെന്ന മഹാരോഗത്തിൽനിന്നു പലരെയും രക്ഷിച്ച. രക്ഷിച്ചുകൊണ്ടിരിക്കുന്ന പ്രസിദ്ധനായ ഒരു ഡോക്ടറെ ഇതിൽ കഥാപാത്രമാക്കിയിരിക്കുന്നു മോഹനൻ. എന്തൊരു bad taste!

## മുത്ത് എവിടെ?

**അ**പവർത്തനത്തിനുശേഷമോ (refraction) പ്രതിപതനത്തിനു ശേഷമോ (reflection) രശ്മികൾ ഒരു ബിന്ദുവിൽ ഒരുമിച്ചു കൂടുന്നു. ഇതിനെ ഫോക്കസ്-കേന്ദ്രബിന്ദു-എന്നു വിളിക്കുന്നു. നിത്യജീവിതത്തിലെ സംഭവങ്ങൾ മനസ്സിലൂടെ കടന്ന് ഒരു ബിന്ദുവിൽ ഒരുമിച്ചു കൂടുമ്പോൾ അവിടം തിളങ്ങുന്നു. ഈ തിളക്കം ജനിപ്പിക്കാൻ ചിലർക്കേ കഴിയൂ. കാരണം മനസ്സിലൂടെ കടക്കുന്ന വസ്തുതകൾ. സംഭവങ്ങൾ. ചിന്തകൾ ഇവ പലരുടെയും കാര്യത്തിൽ ഫോക്കസിൽ ചെല്ലാതെ ചിതറിപ്പോകുന്നു എന്നതാണ്. ഫോക്കൽ പോയിന്റിൽ അവയെ കൊണ്ടു



ബാലചന്ദ്രൻ ചുള്ളിക്കാട്

ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് എഴുതിയ 'മുലകുടി' എന്ന കാവ്യമൊന്നു നോക്കുക. അതിലെ കലയുടെ തിളക്കത്തിനു മുകളിൽ വേറൊരു തിളക്കമുള്ളത് എന്റെ പുഞ്ചിരിയുടേതാണ്. നല്ല കവിത കണ്ടാലുണ്ടാകുന്ന പുഞ്ചിരിയെ എന്നോടൊപ്പം എനിക്കു കൊണ്ടുപോരാനാവില്ല. ബാല്യകാലത്തെ മുലപ്പാലിന്റെ നിഷ്കളങ്കത വർത്തമാനകാലത്തിന്റെ ചോരച്ചുവയായി മാറുന്നതിനെ സമുചിതബിംബങ്ങളിലൂടെ പ്രകാശിപ്പിക്കുന്ന ഈ കാവ്യത്തിനു സൗന്ദര്യം മാത്രമല്ല ശക്തിയുമുണ്ട്.

ചെല്ലാൻ കഴിയുന്ന അനുഗൃഹീതരെ നമ്മൾ ധിഷണാശാലികൾ എന്നു വിളിക്കും. അവൻ വൈവിധ്യമുള്ള ആശയങ്ങളെ കൂട്ടിയിണക്കും. അന്യാദൃശമായ ആവിഷ്കാരശക്തിയോടെ ആ കൂട്ടിയിണക്കലിനെ പ്രത്യക്ഷമാക്കിത്തരും. Wit എന്ന് ഇംഗ്ളീഷിൽ വിളിക്കുന്നത് ഇതിനു പ്രാഗല്ഭ്യമുള്ളവനെയാണ്. അമേരിക്കൻ എഴുത്തുകാരി Dorothy Parker ഈ വിധത്തിൽ wit ആയിരുന്നു. ഒരിക്കൽ അവർ പറഞ്ഞു:- "You can lead a whore to culture but you can't make her think." വേറൊരിക്കൽ:- The two most beautiful words in the English language are 'Cheque Enclosed' ഈ രീതിയിൽ കേന്ദ്രബിന്ദുവിൽ തിളക്കം വരുത്താൻ കഴിയുമായിരുന്നില്ല എൻ. കൃഷ്ണപിള്ളയ്ക്ക്. അതുകൊണ്ടാണ് ശ്രീ. എഴുമറ്റൂർ രാജരാജവർമ്മ കുങ്കുമം വാരികയിൽ കുറച്ചുകാലമായി കൈകാര്യം ചെയ്യുന്ന 'എൻ. കൃഷ്ണപിള്ളയുടെ മൊഴിമുത്തുകൾ' എന്ന പംക്തിയിൽ മൊഴിയോ മുത്തോ ഇല്ലാത്തത്. ഒൻപതെണ്ണം ഞാൻ വായിച്ചു. ഒന്നിലും മുത്തു കണ്ടില്ല. കൃഷ്ണപിള്ള ഷായെപ്പോലെ, പാർക്കറെപ്പോലെ ധിഷണാശാലിയായില്ല എന്നല്ല എന്റെ പരാതി. പ്രകൃതി ഓരോവിധത്തിലാണല്ലോ വ്യക്തികളെ അനുഗ്രഹിക്കുന്നത്. പക്ഷേ ഉക്തികളിൽ മുത്തുകളില്ല എന്നു മനസ്സിലാക്കാൻ രാജരാജവർമ്മയ്ക്കു കഴിയുന്നില്ല എന്നതിൽ പരാതിയുണ്ട്. വാരികയുടെ സ്ഥലം മെനക്കെടുത്താനും വായനക്കാരുടെ ബുദ്ധിശക്തിയെ പരിഹസിക്കാനും മാത്രമേ ഈ കോളം പ്രയോജനപ്പെടൂ.

## ബാലചന്ദ്രൻ ചുള്ളിക്കാട്

**ലോ**കത്തിന്റെ നന്മതിന്മകൾ ആലോചിച്ച് വിജനപ്രദേശത്തു ഞാൻ നടക്കുമ്പോൾ എന്റെ ചുണ്ടുകളിൽ അങ്കുരിച്ച പുഞ്ചിരി പൊടുന്നനെ ഒരു ശത്രു മുൻപിൽ വന്നാൽ ചുണ്ടുകളിൽനിന്ന് അകത്തേക്കു വലിയുകയും മന്സ്സിൽച്ചെന്നു വെറുപ്പായി രൂപാന്തരപ്പെടുകയും ചെയ്യും. ശത്രുവിനു പകരം ഇഷ്ടമുള്ള വ്യക്തിയെ കണ്ടാൽ മന്ദസ്മിതം എന്റെ മുഖത്തു വ്യാപിക്കും. ആ വ്യക്തി കടന്നുപൊയ്ക്കഴിഞ്ഞാലും മന്ദസ്മിതം ആ വ്യക്തിയുടെകൂടെ പോകും. ഒരിക്കൽ എനിക്കിഷ്ടമുള്ള ഒരാളിനോടു ഞാൻ വളരെനേരം സംസാരിച്ചിരുന്നു. യാത്ര പറഞ്ഞപ്പോൾ തെളിനീരുള്ള ഒരു പുഴയുടെ കരവരെ ആ വ്യക്തി കൂടെ വന്നു. നേരത്തേയുണ്ടായിരുന്ന പുഞ്ചിരി ഞാൻ ആ പുഴയിലെ സിതോപലസുതാര്യതയുടെ മുകളിൽ വച്ചിട്ടു നടന്നു. ചെന്നു നോക്കൂ. ആ പുഞ്ചിരി ഇപ്പോഴും അവിടെ ഉണ്ടായിരിക്കും.

'ഭാഷാപോഷിണി'യിൽ ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് എഴുതിയ 'മുലകുടി' എന്ന കാവ്യമൊന്നു നോക്കുക. അതിലെ കലയുടെ തിളക്കത്തിനു മുകളിൽ വേറൊരു തിളക്കമുള്ളത് എന്റെ പുഞ്ചിരിയുടേതാണ്. നല്ല കവിത കണ്ടാലുണ്ടാകുന്ന പുഞ്ചിരിയെ എന്നോടൊപ്പം എനിക്കു കൊണ്ടുപോരാനാവില്ല. ബാല്യകാലത്തെ മുലപ്പാലിന്റെ നിഷ്കളങ്കത വർത്തമാനകാലത്തിന്റെ ചോരച്ചുവയായി മാറുന്നതിനെ സമുചിതബിംബങ്ങളിലൂടെ പ്രകാശിപ്പിക്കുന്ന ഈ കാവ്യത്തിനു സൗന്ദര്യം മാത്രമല്ല ശക്തിയുമുണ്ട്.